# ഞാൻ സ്ത്രീ

(വനിതാകലാജാഥാ സ്ക്രിപ്ററുകൾ)



- ഞാൻ സ്ത്രീ
- എന്റെ ജാതി
- ഉണർത്തുപാട്ട്
- കാണാപ്പണിയുടെ തീക്കുണ്ഡം

ഞാൻ സ്ത്രീ ○ വനിതാകലാജാഥാ സ്ക്രിപ്റ്റുകൾ ○ പ്രസാധനം, വിതരണം: ഭാരത് ജ്ഞാൻ വിജ്ഞാൻ സമിതി ○ ഒന്നാം പതിപ്പ്: 1990 ○ അച്ചടി: കാലിക്കറ്റ് പ്രിൻറിങ്ങ് കോംപ്ലക്സ്, കോഴിക്കോട് ○ വില: 1.00 രൂപ

Malayalam ○ NHAN STHREE ○ Vanithakalajatha Scripts ○ Published and distributed by Bharat Gnan Vignan Samithi ○ First Edition: 1990 ○ ○
Price Rs. One

| | | | | | |
|---|---|---|---|---|---|
| BJVS | I E | Oct '90 | 10 K | 0100 | LLB1/90 |

# ഞാൻ സ്ത്രീ

(സംഗീത ശില്പം)

അറിയുമോ........അറിയുമോ........അറിയുമോ....
ഒരുനൂറു ജന്മങ്ങളായ് കരിന്തിരി കത്തി
ഒടുവിൽ പിടഞ്ഞണഞ്ഞോർ
ഒരു കാലിലെ ചിലമ്പൂരി ശപിച്ചെറിഞ്ഞ്
ഒടുവിലീ പുരമെരിക്കും

അറിയുമോ നീയെന്നെ
അറിയുമോ നീയെന്നെ
അറിയുമോ നിങ്ങളെന്നെ
മകളായ് ഭാര്യയായ് പെങ്ങളായ് അമ്മയായ്
ജന്മങ്ങൾ തള്ളുമെന്നെ!

പലകാലമായ് അമർന്നെരിയുന്ന
തീയുമായ് പകയുമായ്
കാത്തുനില്പൂ
നിലനില്ക്കുമീ കുടില നീതിയുടെ
മസ്തകം കുത്തി–
പ്പിളർന്ന നിൻ രക്തതിലകത്തിനായ്
മൂർദ്ധാവുയർത്തിനില്പൂ
ഈ കണ്ണുകളുയർത്തിനില്പൂ
ഈ കയ്യുകളുയർത്തിനില്പ്പൂ
അറിയുമോ നീയെന്നെ?
അറിയുമോ നീയെന്നെ? അറിയുമോ നിങ്ങളെന്നെ?

വഴിവക്കിലെ ചതിക്കുഴികളിൽ
വീഴുന്ന പിടയുന്ന പെങ്ങളായ്
പുകയും അടുപ്പുകൾ ചിതകളായ്
തീർന്നതിലെരിയുന്ന ഭാര്യയായ്
ചുമലിൽ തണുത്തതാമൊരു
കുഞ്ഞു ജഡവുമായ്
വരിനിൽക്കുമമ്മായീ........
ഒരുപാടു കാലമായ് ഒരു ഭേദമില്ലാത്ത

വിലപേശൽ നിയമങ്ങൾ കൊത്തിപ്പറിക്കുന്ന
വിപണിയിൽ
വേണ്ടാതെ വേണ്ടാതെ മൂലയിൽ
തിരികെട്ടടങ്ങുമീ മകളായ് നിൽക്കുമ്പോ
അറിയുമോ നീയെന്നെ
അറിയുമോ നീയെന്നെ
അറിയുമോ നിങ്ങളെന്നെ

തലമുറകൾ മാററങ്ങളുണരും
പ്രചണ്ഡമാം ചിതലരിച്ച ഗോപുരം
കടപുഴക്കും കൊടുങ്കാററുകൾ
ഗർഭംധരിച്ചു നിൽക്കുന്നൊരീ
അമര മാതൃത്വങ്ങളേ........
അറിയണം അതു നിങ്ങൾ പറയണം
ഞങ്ങളീ ഉലകിന്റെ അമ്മമാർ
ഇടനെഞ്ചുപൊട്ടി കരഞ്ഞുകൊണ്ടലറുന്നു
ഒരു കാലിലെ ചിലമ്പൂരി
ശപിച്ചെറിഞ്ഞൊടുവിലീ
പുരമെരിക്കും
അറിയുമോ നീയെന്നെ
അറിയുമോ നീയെന്നെ
അറിയുമോ നിങ്ങളെന്നെ?

*(ഗാനം, ശില്പം: കരിവെള്ളൂർ മുരളി)*

## എന്റെ ജാതി

(വാമൻ നിംബാൾക്കറുടെ കവിതയുടെ നാടകാവിഷ്കരണം)

(പ്രസവമുറിക്കു മുൻപിൽ അസ്വസ്ഥനായി ഉലാത്തുന്ന പുരുഷൻ)

പുരുഷൻ : ഈശ്വരാ....ഇത്തവണയെങ്കിലും ഒരു ആൺകുഞ്ഞിനെ തരണേ.

(വാതിൽ തുറന്ന് നഴ്സ് കടന്നുവരുന്നു)

പുരുഷൻ : സിസ്ററർ....

സിസ്ററർ : ഒന്നും പറയാറായിട്ടില്ല.

(കുഞ്ഞുകരയുന്ന ശബ്ദം. നഴ്സ് വാതിൽ തുറന്ന് കുഞ്ഞിനെയും കയ്യിലെടുത്തു വരുന്നു. ആഹ്ലാദത്തോടെ അങ്ങോട്ടായുന്ന പുരുഷൻ)

നഴസ് : പെൺകുഞ്ഞാണ്.

(ഞെട്ടിമാറുന്നു. പുരുഷൻെറ മുഖഭാവം മാറുന്നു.)

കോറസ് : പെൺകുഞ്ഞാണ്.

പരുഷൻ : പെണ്ണ്, വീണ്ടും പെണ്ണ്. ഈശ്വരാ നീയെന്നെ
ഇങ്ങനെ ചതിച്ചല്ലോ
(താരാട്ടിൻെറ മൂളക്കം)

(പുരുഷനും സ്ത്രീയും ചേർന്ന് കുട്ടിയെ താരാട്ടുന്നു. പെൺകുഞ്ഞിനെയും എടുത്ത് മുന്നിലേക്കു വരുന്നു)

പുരുഷൻ : ഇത്തവണയെങ്കിലും നിനക്ക് ഒരുആൺകുഞ്ഞിനെ പ്രസവിക്കാമായിരുന്നു. നമ്മുടെ സ്ഥിതിയൊക്കെ നിനക്ക് അറിയാവുന്നതല്ലേ. ഇനി ഇപ്പോ ഒന്നിനെക്കൂടി ഉണ്ണാനും ഉടുക്കാനും കൊടുത്ത് വളർത്തിയുണ്ടാക്കി വല്ലവൻെറയും കയ്യിൽ ഏൽപ്പിക്കുന്നതുവരെ മനസമാധാനമുണ്ടോ? ഇന്നത്തെ കാലത്ത് പണ്ടവും പണവും കൊടുക്കാതെ ആരെങ്കിലും പെൺകുട്ടികളെ കെട്ടിക്കൊണ്ടു പോകുമോ?

കോറസ് : പെണ്ണിനെപെററാൽ പെരുവഴി
പെണ്ണിനെപെററാൽ പെരുവഴി

അമ്മ : പെണ്ണിനെപെററാൽ പെരുവഴി

കോറസ് : ഒന്നുമറിയാത്ത പ്രായത്തിൽതന്നെ ഞാൻ
എൻ ജാതിയെന്തെന്നറിഞ്ഞു.... (2 വട്ടം)

(അമ്മയും കുഞ്ഞും പുരുഷനും അകത്തേക്കു പോകുന്നു കുട്ടികരം ഉറക്കെ ശബ്ദിച്ചുകളിക്കുന്നു. ബഹളം വക്കുന്നു.)

അച്ഛൻ : ഹായ്, ഹായ്, എന്താ ഇവിടിത്ര ബഹളം?
പെൺകുട്ടികളായാൽ അടക്കവും ഒതുക്കവും വേണം.

പെൺകുട്ടി : അതെന്താ, പെൺകുട്ടികൾക്ക് മാത്രം മതിയോ അടക്കോംഒതുക്കോം? ആൺകുട്ടികൾക്കും വേണ്ടേ?

അമ്മകടന്നുവന്ന് : അസത്തേ, തർക്കുത്തരം പറയുന്നോടീ? നാവടക്കിവച്ചോ. ആരാൻെറ അടുക്കളയിൽ പോയി കഴിയ ണ്ടോളാ. അടിച്ചുനിന്നെ ഞാൻ....

(കുട്ടികൾ പോകുന്നു)

കോറസ് : ഒന്നുമറിയാത്ത പ്രായത്തിൽ തന്നെ ഞാൻ
എൻ ജാതിയെന്തെന്നറിഞ്ഞു.

(അമ്മ ഗൃഹജോലികളിലേർപ്പെടുന്നു.

അച്ഛൻ : നീയൊരൊററയൊരുത്തിയാ ഇവററകളെ ഇങ്ങ നെ ലാളിച്ചു വഷളാക്കിയത്. എങ്ങനെ നന്നാവാനാ?നിൻെറ യൊക്കെയല്ലേ വർഗം. എനിക്കു പുറത്തുപോകാൻ സമയ മായി. എൻെറ ഷർട്ടും മുണ്ടുമെവിടെ?

അമ്മ : ഓ, അവിടെ വച്ചിട്ടുണ്ടല്ലോ.

അച്ഛൻ; എടീ ഇതു തേച്ചിട്ടില്ല അല്ലേ?

അമ്മ: ഇന്നലെ തീരെ സമയം കിട്ടിയില്ല. തരൂ, ഇപ്പോ തേ ച്ചുതരാം.

അച്ഛൻ ; ഛീ....സമയം കിട്ടിയില്ലെന്നോ? നിനക്കൊക്കെ എന്താടീ ഇവിടൊരു പണി?

അമ്മ : എന്താ പണീന്നോ? നേരംവെളുത്താൽ അർദ്ധരാത്രി വരെ ഞാനിവിടെ കിടന്നു പിടയുന്നത് നിങ്ങൾ കാണുന്നി ല്ലേ? നിങ്ങൾക്കും ഇതൊക്കെ ആവാല്ലോ.

അച്ഛൻ : എന്തു പറഞ്ഞെടീ....(അടിക്കുന്നു. അമ്മ മുഖം പൊത്തിക്കരയുന്നു)

(കോറസ്. ദുഃഖം ദ്യോതിപ്പിക്കുന്ന ഹമ്മിങ്ങ്)

കോറസ് : അച്ഛൻെറ തല്ലുകൊണ്ടമ്മ കരഞ്ഞപ്പോൾ
എൻജാതിയെന്തെന്നറിഞ്ഞു.

(കുട്ടികൾ അമ്മയെ കൊണ്ടുപോകുന്നു. അച്ഛൻ പോകുന്നു)

(സ്കൂൾ. ഒരാൺകുട്ടിയും പെൺകുട്ടിയും സംസാരി ക്കുന്നു)

പെൺകുട്ടി : മണികണ്ഠാ, എൻെറ നോട്ട് ബുക്ക് തന്നേ

ആൺകുട്ടി : ഞാനതെടുക്കാൻ മറന്നു, നാളെത്തരാം.

പെൺകുട്ടി : മണികണ്ഠാ, എന്തായിത്, എനിക്കിപ്പോ വേണം.

(ഇതു കണ്ടുകൊണ്ട് ടീച്ചർ കടന്നു വരുന്നു)

ടീച്ചർ : മണികണ്ഠാ, ഗോ ടു യുവർ സീററ്. റാണീ, കം ഹിയർ.

ടീച്ചർ : (റാണിയോട്) റാണീ, നീയൊരു പെൺകുട്ടിയാണെന്നോർമ്മവേണം. എന്തെങ്കിലും സംഭവിച്ചാൽ അതിൻെറ ദോഷം നിനക്കാണ്. മേലിൽ ആൺകുട്ടികളുമായി ചങ്ങാത്തം വേണ്ട. പോയിരിക്കൂ.

ടീച്ചർ: അപ്പോഠം നാമെന്താണ് പറഞ്ഞുവന്നത്.

പത്യു പാദാർപ്പിദേക്ഷണകളാണ് അതായത്, ഭർത്താവിൻെറ പാദങ്ങളിൽ നോക്കി സഞ്ചരിക്കുന്നവരാണ് ആർഷഭാരതത്തിലെ പതിവ്രതകളായ കുലസ്ത്രീകഠം. ഭർത്താവിൻെറ ഹിതമായിരുന്നു അവരുടെ ജീവിതസാഫല്യം. സീതപോലെ, ശീലാവതിപോലെ, ശകുന്തളപോലെ.

(ബെല്ലടിക്കുന്നു. കുട്ടികഠം ബഹളം വച്ചുപോകുന്നു)

(കോറസ് വരിയായി നിൽക്കുന്നു)

കോറസ് : Improve your appearance by perfect make up

ഒരാഠം: പുരുഷൻെറ ആകർഷണകേന്ദ്രമാകാൻ നന്നായി അണിഞ്ഞൊരുങ്ങുക.

രണ്ടാമൻ : നിങ്ങളുടെ ചർമ്മത്തിൻെറ തിളക്കം ഏതൊരു യുഫാഫിനെയും ആകർഷിക്കാൻ....

മൂന്നാമൻ : നിങ്ങളുടെ വശ്യമനോഹരമായ കണ്ണുകഠം ഏതൊരു പുരുഷൻെറയും സ്വപ്നമാകാൻ.

നാലാമൻ : നീണ്ടിടതൂർന്ന ചുരുണ്ടമുടി ഏതൊരു പുരുഷൻെറയും ജന്മസാഫല്യം.

കോറസ് : കണ്ണ്, ചുണ്ട്, മൂക്ക്, പുരുഷൻ

കണ്ണ്, ചുണ്ട്, മൂക്ക്, പുരുഷൻ

കണ്ണ്, ചുണ്ട്...................

(കോളേജ് പെൺകുട്ടികളും ആൺകുട്ടികളും പരസ്പരം സംസാരിക്കുകയും ഒഴുകി നീങ്ങുകയും ചെയ്യുന്നു).

(ക്ലാസ്)

ടീച്ചർ : അപ്പോൾ ഞാൻ പറഞ്ഞുവന്നത്, എത്ര നിസ്വാർത്ഥവും മഹത്തുമാണ് ഭാരതസ്ത്രീകളുടെ ജീവിതം. ജീവിതം തന്നെ മററുള്ളവർക്കുവേണ്ടി ഉഴിഞ്ഞു വച്ചവരാണവർ. ബാല്യത്തിൽ പിതാവു രക്ഷിക്കുന്നു, യൗവ്വനത്തിൻ ഭർത്താവു രക്ഷിക്കുന്നു, വാർദ്ധക്യത്തിൽ പുത്രൻ രക്ഷിക്കുന്നു, സ്വന്തം അസ്തിത്വം പോലും. ഈ അവസ്ഥയല്ലേ യഥാർത്ഥ സ്വാതന്ത്ര്യം? സീതപോലെ, ശീലാവതിപോലെ, ശകുന്തളപോലെ.

കോറസ് : സ്കൂളിനുള്ളിലും കോളേജുമുററത്തും
എൻ ജാതിയെന്തെന്നറിഞ്ഞു
എന്തുകൊണ്ടെന്തുകൊണ്ടെന്തുകൊണ്ടെ-
ന്നവരാരാരും ചോദിച്ചതില്ല.
ഞങ്ങളാരും ചോദിച്ചതില്ല.

* * *

(ഗ്രൂപ്പിൽ നിന്നും നാലുപേർ പെണ്ണു കാണാൻ വരുന്നു) അച്ഛൻ: നമസ്കാരം.

(അച്ഛൻ മകളെയും കൊണ്ടുവരുന്നു. മകളുടെ കയ്യിൽ കാപ്പി. കാപ്പി ഗ്രൂപ്പിനു കൊടുക്കുന്നു.)

ഗ്രൂപ്പ് : ആട്ടെ, എന്തുതരും?

അച്ഛൻ: അവൾ ഗ്രാജ്വേററാണ്

ഗ്രൂപ്പ് : ശരി, ശരി, പണമെത്രതരും?

അച്ഛൻ : അവൾക്ക് എല്ലാററിലും ഫസ്ററ് ക്ലാസുണ്ട്.

ഗ്രൂപ്പ് : ശരി, ശരി, പണമെത്ര തരും, സ്വർണമെത്ര തരും?

അച്ഛൻ : അവൾ ടൈപ്പ് ലോവറും ഹൈയറും പാസായിട്ടുണ്ട്.

കോറസ് : പണമെത്രതരും, സ്വർണമെത്ര തരും?

(കോറസ് മടങ്ങുന്നു.)

(പെൺകുട്ടി കരഞ്ഞുകൊണ്ട് നിൽക്കുന്നു. അനിയത്തിമാർ

ആശ്വസിപ്പിക്കുന്നു.)

കോറസ് : കെട്ടുകഴിയാത്ത ചേച്ചിതൻ കണ്ണീരിൽ
എൻജാതിയെന്തെന്നറിഞ്ഞു.
എന്തുകൊണ്ടെന്തുകൊണ്ടെന്തുകൊണ്ടെ—
ന്നവരാരാരും ചോദിച്ചതില്ല
ഞങ്ങളാരും ചോദിച്ചതില്ല.

(നീണ്ടക്യൂ)

എംപ്ലോയ്മെൻറ് എക്സ്ചേഞ്ച്...............

കോറസ് : ജോലികൾ വില്പനക്ക്, ജോലികൾ വിൽപന ക്ക്

(ക്യൂവിൽ നിന്ന്കുറച്ചുപേർ വിൽപനക്കാരൻെറ അടുത്തേക്ക് നീങ്ങുന്നു.)

(വിൽപനക്കാരൻ ജോലിക്ക് വിലപേശുന്നു.
പൈസകൊടുത്തവർക്ക് ജോലി കൊടുക്കുന്നു.
പണമില്ലാത്തവർ നിരാശരായി ക്യൂവിലേക്കു മടങ്ങുന്നു.)

(അവസാനത്തെ യുവതി ജോലിക്ക് സമീപിക്കുന്നു. പണമില്ലെന്നറിയിക്കുന്നു. യുവതിയെ അടിമുടി നോക്കി വിൽപനക്കാരൻ ആലിംഗനം ചെയ്യാൻ ശ്രമിക്കുന്നു.)

(യുവതി കരഞ്ഞുകൊണ്ട് ഓടുന്നു.)

(സ്റേറജിൻെറ വിവിധ ഭാഗങ്ങളിൽ നിന്ന് കമൻെറടികൾ)

1. അളിയാ ചരക്ക് കൊള്ളാല്ലേ.
2 പെണ്ണും ഇഞ്ചിയും ചതക്കുംതോറും നന്നാവും.
3. ഒററക്കേ ഉള്ളോ ഞാനും കൂടിവരട്ടെ.
4. സ്ത്രീധനത്തിൻെറ ബാക്കി തുകമേടിച്ചു തരാതെ നീയീ പടി കടക്കരുത്,
5. ഭർത്താവിൻെറ ഹിതമനുസരിച്ച് ജീവിക്കുന്നവളാണ് യഥാർത്ഥ ഭാര്യ.

(പെൺകുട്ടി വേദിയിൽ ഓട്ടം തുടരുമ്പോൾ അമ്മ കടന്നുവരുന്നു. അമ്മയുടെ കാലിൽ തളർന്നു വീഴുന്നു.)

പെൺകുട്ടി : അമ്മേ.... പെണ്ണായി ജനിക്കേണ്ടിയിരുന്നില്ലാ
എന്നു തോന്നാണ്.

കോറസ് : ജോലിക്കായ് വാതിലുകൾ മുട്ടിയുഴന്നപ്പോൾ
എൻ ജാതിയെന്തെന്നറിഞ്ഞു
ആളുകളില്ലാത്ത വഴികളിൽ വെച്ചുഞാൻ
എൻ ജാതിയെന്തെന്നറിഞ്ഞു.
ഭർതൃഗൃഹത്തിലും ഓഫീസ് മുറിയിലും
എൻജാതിയെന്തെന്നറിഞ്ഞു.
എന്തുകൊണ്ടെന്തുകൊണ്ടെന്തുകൊണ്ടെ—
ന്നവരാരാരും ചോദിച്ചതില്ല.
ഞങ്ങളാരും ചോദിച്ചതില്ല.

(എല്ലാവരും വരിയായി മുന്നിലേക്കായുന്നു)

കോറസ് : ആരുമുയർത്താത്ത ചോദ്യങ്ങളൊക്കെയും
ചോദിക്കുവാനുള്ള നേരമായി
കണ്ണീരും നോവും നിശബ്ദതയുമെല്ലാം
തീയാക്കി മാറേറണ്ട നേരമായി
സ്വപ്നങ്ങൾക്കൊക്കെയും അർത്ഥമുണ്ടാക്കേണ്ട
നേരമായി
ഇന്നു നേരമായി....

*(കവിതാപരിഭാഷ: 'ദേവിക'*
*നാടകാവിഷ്കരണം: പ്രൊഫ. പി. ഗംഗാധരൻ)*

# ഉണർത്തുപാട്ട്

(സംഗീതശില്പം)

അടുക്കളപ്പുകക്കുടുക്കയിൽക്കുടുങ്ങി
യുള്ളുനീറി കേണിടുന്നൊരമ്മമാരേ....
അമ്മമാരേ....

അകത്തളത്തിനപ്പുറ,ത്തിരുൾക്കയങ്ങളിൽ
മുഖം കുനിച്ചുകേണിടുന്ന സോദരിമാരേ...
സോദരിമാരേ....

നനഞ്ഞുവീർത്ത കൺതുടയ്ക്കുവാ—

നുയിർത്തെണീക്കുവാൻ, നമുക്കു
നേരമായ്, നേരമായ്, നേരമായി....

ഞാറുനട്ടു, കളപറിച്ചു
നടുവൊടിഞ്ഞ സോദരീ,
തൊണ്ടുതല്ലി, കയർപിരിച്ചു
കൈ തളർന്ന സോദരീ,
വിഴുപ്പലക്കി, രാപ്പകൽ
വിയർപ്പിലാണ്ട സോദരീ,
മീൻചുമന്നു, നാടുചുററി
കാൽകുഴഞ്ഞ സോദരീ,
പതിരുനീക്കി, നെല്ലുകുത്തി
പകൽ മറന്ന സോദരീ,
നനഞ്ഞുവീർത്ത കൺതടം തുടയ്ക്കുവാ
നുയിർത്തെണീക്കുവാൻ, നമുക്കു
നേരമായ്, നേരമായ്, നേരമായി....
നൊമ്പരങ്ങളിൽക്കുരുത്ത
നമ്മൾതൻ കിനാവുകൾ
ചിറകണിഞ്ഞു, വാനിലേ–
യ്ക്കുയർന്നിടുന്ന നേരമായ്....
നേരമായ്, നേരമായ്, നേരമായി....
വിലങ്ങുകൾ, വിലക്കുകൾ
തകർത്തുമാററുവാൻ....
മുഖപടങ്ങളൊക്കെയും
വലിച്ചുമാററുവാൻ....
പുലരിയെപ്പുണർന്നിടാൻ.
ഉയിർത്തെണീക്കുവാൻ
നമുക്കു നേരമായ്, നേരമായ്, നേരമായി....

(കെ. കെ. കൃഷ്ണകുമാർ)

# കാണാപ്പണിയുടെ തീക്കുണ്ഡം

(ലഘുനാടകം)

കോറസ് ആ ആ....... (ഭൂപാളരാഗം)

(രംഗത്ത് ഉറക്കമുണർന്നുവന്ന ഒരു സ്ത്രീ. മുഖം

കഴുകുന്നു.)

പുരയും മുററവും ഒരുപോലെ പരപരാ പുലരും മുൻപേ വെടിപ്പാക്കണം. വേഗം....വേഗം....വേഗം....(സ്ത്രീ വീട്ടുപണികഠം ചെയ്യുന്നു.)

കോറസ്: ഭർത്താവും കുഞ്ഞുങ്ങളും ഉണരുമ്പോഴേയ്ക്കും പ്രത്യേകം പ്രത്യേകം ഭക്ഷണം വേണം, വേഗം....വേഗം....വേഗം........

(സ്ത്രീ വീട്ടുപണി ചെയ്യുന്നു.)

കോറസ്: അച്ഛനു കുളിക്കുവാൻ ഇളം ചൂടുവെള്ളം വേണം. കുഞ്ഞുമോനു കുളിക്കാൻ കാഞ്ഞവെള്ളം വേണം.

(സ്ത്രീ ധൃതിയിൽ വീട്ടുപണികഠം തുടരുന്നു. മുഖത്ത് പരിഭ്രാന്തി)

രണ്ടു കുഞ്ഞുങ്ങഠം: അമ്മേ സ്ക്കൂളിൽ പോകാൻ സമയമായി. എൻെറ തലമുടിയൊന്നു കെട്ടിത്തരൂ.

അമ്മ കുട്ടികളെ സമാധാനിപ്പിച്ച് അയയ്ക്കുന്നു.

(ആവശ്യങ്ങഠം വർദ്ധിക്കുന്നു. ബഹളമായിത്തീരുമ്പോഠം ഭർത്താവ് പ്രവേശിക്കുന്നു.)

ഭർത്താവ്: എടീ, എനിക്ക് ഓഫീസിലേക്ക് പോകാൻ നേരമായി. എൻെറ ബാഗെവിടെ വെച്ചിരിക്കുവാ? നീയവിടെ എന്തെടുക്കുവാ?

കോറസ്: ഈ അമ്മയ്ക്കൊന്നിനും നേരമില്ല.

കോറസ്: എൻെറ ഉടുപ്പെവിടെ, പുസ്തകമെവിടെ, പാവാടയെവിടെ....

(അമ്മ ആർത്തലച്ച് വീഴുന്നു. ഭർത്താവ് സ്റേറജിൽ നിശ്ചലനായി നിൽക്കുന്നു.)

കോറസിൽ ഒരാഠം: ഉദ്യോഗസ്ഥനായ ഭർത്താവിനോട് തൻെറ ഭാര്യയ്ക്കെന്താണ് ജോലി എന്നു ചോദിച്ചാൽ കിട്ടുന്ന മറുപടി.

ഭർത്താവ്: ഓ....എൻെറ ഭാര്യയ്ക്കോ, അവഠംക്ക് പ്രത്യേകിച്ച് ജോലിയൊന്നുമില്ല.

സദസ്യർക്കിടയിൽനിന്ന് ജാഥാംഗങ്ങൾ

1. ഒന്നു ചോദിച്ചോട്ടേ—മുററമടിക്കുന്നതും തുണിയലക്കുന്നതും വെള്ളം കോരുന്നതും ആരാണ്?

2. ഭക്ഷണം പാകം ചെയ്യുന്നത് ആരാണ്?

3. പുരുഷന് ജോലി ചെയ്യുന്നതിനുള്ള ഊർജം ലഭിക്കുന്നത് ആരുടെ അധ്വാനം കൊണ്ടാണ്?

4. കുടുംബത്തിനുവേണ്ടി പട്ടിണികിടക്കുന്നത് ആരാണ്?

5. സ്വന്തം ഗർഭപാത്രത്തിൽ ഈ ലോകത്തെ പേറുന്നത് ആരാണ്?

ആരാണ്? ആരാണ്? ആരാണ്?

[കോറസ് വരിയായി നിൽക്കുന്നു.]

കോറസ്: സമയം രാവിലെ അഞ്ചുമണി

(വീട്ടമ്മ പണികൾ ചെയ്യുന്നു.)

കോറസ്: വീട്ടുജോലികളെല്ലാം തീർത്ത് നിനക്ക് 10-ന് ഓഫീസിലെത്തേണ്ടേ....വേഗം .... വേഗം....വേഗം ....

കോറസ്: കുട്ടികൾക്ക് 8½-യ്ക്ക് സ്ക്കൂളിലേക്കിറങ്ങേണ്ടേ വേഗം....വേഗം....വേഗം.

കുട്ടികൾ: അമ്മേ സ്ക്കൂളിൽ പോവാൻ നേരായി. (അമ്മ കുട്ടികളെ ഒരുക്കി അയയ്ക്കുന്നു. ഉപദേശങ്ങൾ കൊടുക്കുന്നു.)

കോറസ്: ഭർത്താവിന് 9-ന് ഇറങ്ങേണ്ടേ....വേഗം........ വേഗം....വേഗം.

ഭർത്താവ്: ങ്ഹാ, നിൻെറ ജോലിയൊന്നും ഇതുവരെ തീർന്നില്ലേ? ഒരുമിച്ച് പോകാമെന്നു വിചാരിച്ചിരുന്നതാ. ആ....എനിക്ക് നേരമായി. ഞാൻ പോണു. ഒരു കാര്യം, ഞാനിത്തിരി താമസിച്ചേ വരികയുള്ളൂ. അതുകൊണ്ട് നീ നേരത്തേ എത്തണേ.

ഭാര്യ : അതെന്താ?

ഭർത്താവ് : എനിക്കിന്നൊരു സെമിനാറുണ്ട്: 'സ്ത്രീ പുരുഷ സമത്വവും സാമൂഹ്യമാററവും.' ഞാനാ പ്രബന്ധമവതരിപ്പിക്കുന്നത്.

കോറസ്: സമയം ഒമ്പതര. നിനക്ക് 10 മണിക്ക് ഓഫീസി

ലെത്തേണ്ട....വേഗം....വേഗം....വേഗം.

(ഭാര്യ ഓഫീസിലേക്കോടുന്നു.)

(ഓഫീസ്. സീത രജിസ്ററററിൽ ഒപ്പുവെക്കുന്നു.)

പുരുഷ ശബ്ദം: സീത ഇന്നും പതിവുപോലെ വൈകി

അല്ലേ? ഇനി ഇതാവർത്തിക്കരുത്.

This is the last warning

ഈ മാററർ വേഗം ശരിപ്പെടുത്തിക്കൊണ്ടു വരൂ.

സീത ടൈപ്പു ചെയ്യുന്നു.

(ആത്മഗതം) 5 മണി. 5 മണിക്കിവിടുന്നിറങ്ങിയാലേ 6 മണിക്കെങ്കിലും വീട്ടിലെത്തൂ. കുട്ടികൾ സ്കൂളിൽ നിന്നു വന്ന് കാത്തിരിക്കുന്നുണ്ടാകും (ആവർത്തിക്കുന്നു.)

കോറസ്: 5 മണി. 5 മണി. 5 മണി.

തൻെറ വീടിനു പുറത്ത് ഒരു ലോകമുണ്ടെന്ന് കാണാത്തവളാണ്, അറിയാത്തവളാണ് ജോലിക്കാരിയായ വീട്ടമ്മ. ഒരു ദിവസം ശരാശരി 17 മണിക്കൂർ ജോലി ചെയ്യുന്ന ഇവൾ കുടുംബത്തിനുള്ളിൽ തളച്ചിടപ്പെടുന്നു.

ഗ്രൂപ്പ്: ഇവളല്ലോ ഘടികാര സൂചിക്കൊപ്പം

പിടഞ്ഞു തിരിയുന്ന യന്ത്രമായ്ത്തീർന്നവൾ.

മനസിൻെറ കിളിവാതിലും പൂട്ടി

താരാട്ടിനീണം മറന്ന് അന്തിയിൽ ചായുന്നവൾ.

(കോറസ് ടൈപ്പു ചെയ്യുന്ന സ്ത്രീയെ മറയ്ക്കുന്നു.)

സ്ത്രീ പോവുന്നു. നേരം സന്ധ്യ മയങ്ങാറായി. നീ കുടിലിലെത്തിയിട്ടു വേണ്ടേ തീ പൂട്ടാൻ. കുട്ടികൾ വിശന്നു തളർന്ന് കാത്തിരിപ്പുണ്ടാവും. (ചുമടും കൈനിറയെ സാധനങ്ങളുമായി തൊഴിലാളിസ്ത്രീ രംഗത്തെത്തുന്നു)

(വീട്ടിൽ........) കുട്ടികൾ: അമ്മേ, വിശക്കുന്നമ്മേ!

അമ്മ: മക്കളേ, അമ്മ ഇപ്പം ശരിയാക്കിത്തരാം.

(അമ്മ അടുക്കളയിൽ ആഹാരം തയ്യാറാക്കുന്നു.)

അമ്മ: മക്കളേ, ഉറങ്ങിപ്പോകരുതേ....

ഭർത്താവ് വരുന്നു. കുട്ടികൾ കളിച്ചു കളിച്ച് ഉറങ്ങുന്നു.

ഭർത്താവ്: (കുട്ടികൾ ഉറങ്ങുന്നത് കണ്ട്) എടീ, നീ കുട്ടികൾക്ക് ആഹാരം കൊടുത്തില്ലേ?

(ഭാര്യ കുഞ്ഞുങ്ങൾക്കും ഭർത്താവിനും ആഹാരം കൊടുക്കുന്നു. അവർ പോകുന്നു.)

കോറസ്: കലത്തിൽ ഇനി ഒന്നും ബാക്കിയില്ല.

(അവസാനം ഉള്ള ഇത്തിരി ഒന്നിച്ചൊരു പാത്രത്തിലൊഴിച്ചു കുടിക്കുന്നു.)

കോറസ്: സമയം അർദ്ധരാത്രി. നാളെ നിനക്കു പണിക്കു പോണ്ടേ? നാളെയല്ലേ റേഷൻ വാങ്ങേണ്ട അവസാന ദിവസം? ഇവൾക്ക് കണ്ണുകൾ
പാതിരായ്ക്കടയ്ക്കുവാൻ മാത്രം.
ഒരു നിശ്ശബ്ദമാം മുറിവിൻ വാക്കുകൾ
ഇവൾ തൻ ചുണ്ടുകൾ
പുറപ്പെട്ടേടത്താണ് ഒരായിരം കാതമവൾ നടന്നിട്ടും.

ഒന്നാമൻ:

ഒരു വീട്ടമ്മ ഒരു ദിവസം ശരാശരി 10 മണിക്കൂർ ജോലി ചെയ്യുന്നു.

രണ്ടാമൻ:

ഒരു ഉദ്യോഗസ്ഥയായ വീട്ടമ്മ ദിവസത്തിൽ 17 മണിക്കൂർ ജോലിചെയ്യുന്നു.

മൂന്നാമൻ:

ഒരു തൊഴിലാളിസ്ത്രീ ദിവസത്തിൽ 18 മണിക്കൂർ അധ്വാനിക്കുന്നു.

എല്ലാവരും ഒന്നിച്ച്:

സ്ത്രീയും പുരുഷനും ജീവിതപങ്കാളികളെങ്കിൽ അവൾക്കുവേണ്ടി വീട്ടുജോലിയുടെ പങ്കു കൂടി ഏറ്റെടുക്കുക. താങ്കളോടൊപ്പം അവളും അടുക്കളയിൽ നിന്ന് അരങ്ങത്തെത്തട്ടെ.

സാമൂഹ്യമാററപ്രക്രിയയിൽ സ്ത്രീയും പുരുഷനും തോളോടുതോൾ ചേരുമ്പോൾ മാത്രമേ വനിതാ വിമോചനം സാധ്യമാകൂ. അതിലൂടെ മാത്രമേ മനുഷ്യവിമോചനം യാഥാർത്ഥ്യമാവൂ.

*(പ്രൊഫ. പി. ഗംഗാധരൻ, എൻ. കെ. ഗീത)*

